

# ഓണക്കൂർ വലിയപള്ളിയും
# വാളനടിയിൽ വന്ദ്യ. യാക്കോബ് കശ്ശീശായും

## (125–ാം ചരമവാർഷിക സ്മരണിക)







# സ്മരണിക

വിശുദ്ധ ദൈവമാതാവിന്റെ നാമധേയത്തിൽ സ്ഥാപിതമായിട്ടുള്ള ഓണക്കൂർ വലിയപള്ളി, ആത്മീയ ഉണർവ്വിലും ഭൗതിക നിറവിലും നമ്മുടെ സഭയിലെ തന്നെ പ്രധാന പള്ളികളിൽ ഒന്നാണ് 158 വർഷങ്ങൾക്ക് മുൻപ് വന്ദ്യ വാളനടിയിൽ യാക്കോബ് കത്തനാർ സ്ഥാപിച്ചിട്ടുള്ളതാണ് ഈ ദേവാലയം. ഓണക്കൂർ പ്രദേശത്തിന്റെ അക്കാലത്തെ ചരിത്രവും, വാളനടിയിൽ യാക്കോബ് കത്തനാരുടെ ജീവിതവുമായി അഭേദ്യമായ ബന്ധമാണ് ഉള്ളത്. അന്നത്തെ സാഹചര്യത്തിൽ ഈ ദേവാലയം പണിതീർത്ത് നമ്മുടെ നാടിന്റെ അനുഗ്രഹം ആക്കി തീർത്ത ആ വന്ദ്യവൈദികന്റെ 125-ാം ചരമവാർഷിക വേളയിൽ, അദ്ദേഹത്തെ കൃതജ്ഞതാപൂർവ്വം അനുസ്മരിക്കേണ്ടത് ഓരോ ഇടവകക്കാരന്റെയും ഉത്തരവാദിത്തം ആണെന്നുള്ള ഉത്തമബോധ്യത്തിലാണ് ഈ സ്മരണിക തയ്യാറാക്കുന്നത്. പക്ഷേ നിർഭാഗ്യവശാൽ അദ്ദേഹത്തെക്കുറിച്ചുള്ള കൂടുതൽ ആധികാരിക രേഖകൾ ഒന്നും ഇന്ന് ലഭ്യമല്ല. എങ്കിലും വാമൊഴികൾ ആയി പകർന്ന് കിട്ടിയിട്ടുള്ള അറിവുകൾ ആണ് ഇതിലൂടെ പകർന്ന് നൽകുന്നത്.

പ്രാചീനകാലത്തെ നമ്മുടെ ഓണക്കൂറിന്റെ ചരിത്രത്തെക്കുറിച്ച് അറിഞ്ഞിരിക്കുന്നത് കൗതുകകരമാണ്.അക്കാലത്ത് ഓണക്കൂർ, പാഴൂർ തുടങ്ങിയ പിറവത്തിന്റെ സമീപപ്രദേശങ്ങളാണ് പിറവത്തേക്കാൾ പ്രസിദ്ധമായിരുന്നത്. ഓണക്കൂർ പാണ്ഡ്യൻപാറ ക്ഷേത്രത്തെക്കുറിച്ചും, അഷ്ടദിക്പാലകർക്ക് കാവൽ നിൽക്കേണ്ടിവന്ന പാഴൂർപടിപ്പുരയുടെ ചരിത്രവും, കൊട്ടാരത്തിൽ ശങ്കുണ്ണി രചിച്ചിട്ടുള്ള 'ഐതീഹ്യമാല'യിൽ വായിക്കാൻ കഴിയും. തിരുവനന്തപുരം മുതൽ കൊച്ചി രാജ്യത്തിന്റെ അതിർത്തിയായിരുന്ന പിറവം പുഴ വരെ നീണ്ടുനിവർന്ന് കിടന്നിരുന്ന തിരുവിതാംകൂർ നാട്ടുരാജ്യത്തിന്റെ വടക്കേ അറ്റത്ത്, വടക്കുംകൂർ ദേശത്തെ സമ്പൽസമൃദ്ധമായ ഗ്രാമം ആയിരുന്നു ഓണക്കൂർ.

അക്കാലത്ത് ജനസാന്ദ്രത വളരെ കുറവ് ആയിരുന്നു എന്നത് ഓർമ്മിക്കേണ്ടതാണ്. നാടിന്റെ കൂടുതൽ ഭാഗവും വനപ്രദേശവും തണ്ണീർത്തടങ്ങളുമായിരുന്നു. വാസയോഗ്യവും ഫലഭൂയിഷ്ടവുമായ സമതലപ്രദേശങ്ങളിലായി ജനങ്ങൾ കൂട്ടത്തോടെ അധിവസിച്ചിരുന്നു. കൃഷിയും, വ്യാപാരവും അധിഷ്ഠിതമായിട്ടുള്ള ജീവിതമായിരുന്നു അന്ന്. അങ്ങനെ സമ്പത്സമൃദ്ധമായ നാടുകളിലേക്ക് മറ്റ് ദൂരദേശങ്ങളിൽ നിന്നും ആളുകൾ കുടിയേറി പാർത്തിരുന്നു.

ഏകദേശം ആയിരത്തിലേറെ വർഷങ്ങൾക്ക് മുൻപ് കുറവിലങ്ങാട് ദേശത്തെ 'കാളിയാങ്കൽ' കുടുംബത്തിൽ നിന്നും ഒരു ശാഖ ഓണക്കൂർ ഗ്രാമത്തിൽ വന്ന് താമസം ഉറപ്പിച്ചത് ഒരു ദൈവീക പദ്ധതി ആയിരുന്നു. വട്ടയ്ക്കാട്ട്-വാളനടിയിൽ കുടുംബം ആയിരുന്നു അത്. കാളിയാങ്കൽ കുടുംബത്തിന് മാർ തോമാശ്ലീഹായുടെ കാലത്തോളം പഴക്കം ഉണ്ടെന്നാണ് പറയപ്പെടുന്നത്. ആ കുടുംബശ്രേണിയിൽ നിന്നും അനേകം വൈദീകരും അർക്കദിയാക്കോന്മാരും ഉണ്ടായിരുന്നു എന്നതും വാമൊഴിയായി പകർന്നുകിട്ടിയിട്ടുള്ള അറിവുകളാണ്. ഈ കാലത്ത് വിദേശത്ത് നിന്നും വ്യാപാരത്തിനായി ആളുകൾ ഇവിടെ എത്തുകയും, വ്യാപാരത്തിന്റെ പ്രധാന കടത്തുകേന്ദ്രമായി പിറവം മാറുകയും ചെയ്തു. ഈ അവസരത്തിൽ വട്ടയ്ക്കാട്ട് വാളനടിയിൽ നിന്നും ചില കുടുംബങ്ങൾ പിറവത്തേക്ക് ചേക്കേറി. വട്ടയ്ക്കാട്ട്-വാളനടിയിൽ കത്തനാർമാരുടെ സഹായത്തോടെ പിറവം പള്ളി സ്ഥാപിക്കുകയും ചെയ്തു. ഈ കത്തനാർമാരുടെ പിൻമുറയിൽ ഉള്ള വാളനടിയിൽ യാക്കോബ് കത്തനാരും പിറവം പള്ളിയിലാണ് വൈദികശുശ്രൂഷ ചെയ്തുവന്നിരുന്നത്.

18-ാം നൂറ്റാണ്ടിൽ ബ്രട്ടീഷ് മിഷണറിമാരുടെ ഇടപെടലുകൾ മൂലം സഭയിൽ ഭിന്നതകൾ ഉടലെടുവാൻ തുടങ്ങി. പ്രോട്ടസ്റ്റന്റ് വിശ്വാസമായിരുന്നു മിഷണറിമാർ പ്രചരിപ്പിച്ചിരുന്നത്. തന്മൂലം മലങ്കരസഭയുടെ ഓർത്തഡോക്സ് വിശ്വാസപ്രമാണങ്ങൾ പലതും ചോദ്യംചെയ്യപ്പെടാൻ തുടങ്ങി. ഈ ഘട്ടത്തിൽ ചേപ്പാട്ട് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ മാവേലിക്കരപള്ളിയിൽ വച്ച് മലങ്കര സുറിയാനി ക്രിസ്ത്യാനികളുടെ പള്ളി പ്രതിപുരുഷയോഗം വിളിച്ചുകൂട്ടി. ഈ യോഗത്തിൽ വച്ച് ഓർത്തഡോക്സ് സുറിയാനിസഭയുടെ വിശ്വാസം അഭംഗുരം നിലനിർത്തുമെന്നും വേദവിപരീതോപദേശങ്ങളെ ശക്തമായി ചെറുക്കുന്നതിനും തീരുമാനിച്ച് കൊണ്ട് ഒരു പടിയോല തയ്യാറാക്കി. ഇതാണ് മാവേലിക്കരപടിയോല എന്നറിയപ്പെടുന്നത്. എന്നാൽ പാലക്കുന്നത്ത് അബ്രാഹം മല്പാന്റെ നേതൃത്വത്തിൽ ഒരു വിഭാഗം ചേപ്പാട് തിരുമേനിയുടെ പ്രതിപക്ഷമെന്നപോലെ പ്രവർത്തിച്ച് പോന്നു. അവർ

'നവീകരണ' പ്രസ്ഥാനക്കാരായി അറിയപ്പെട്ടു. പാലക്കുന്നത്ത് അബ്രാഹം മല്പാന്റെ സഹോദരപുത്രൻ മാത്യു ശെമ്മാശനെ അന്ത്യോഖ്യാ പാത്രിയാർക്കീസിന്റെ അടുക്കലേക്ക് അയക്കുകയും, അവിടെ നിന്നും കശ്ശീശാപട്ടവും, തുടർന്ന് മാത്യൂസ് മാർ അത്താനാസിയോസ് എന്നപേരിൽ മെത്രാപ്പോലീത്ത സ്ഥാനവും സ്വീകരിച്ചു. തന്മൂലം 1843 – ൽ മലങ്കര സഭയിൽ രണ്ട് വിഭാഗങ്ങൾ രൂപപ്പെടുകയും ചെയ്തു. വടക്കൻ പ്രദേശങ്ങളിലായിരുന്നു നവീകരണക്കാർ ശക്തമായിരുന്നത്.

അക്കാലത്ത് പിറവം പള്ളിയിൽ വാളനടിയിൽ യാക്കോബ് കത്തനാർക്കൊപ്പം കാരാമ്മേൽ, പുത്തൻപുരയ്ക്കൽ എന്നീ കുടുംബങ്ങളിൽ പെട്ട രണ്ട് വൈദീകർ കൂടി പ്രവർത്തിച്ചിരുന്നു. ഇവരെല്ലാവരും മലങ്കര മെത്രാപ്പോലീത്ത ആയിരുന്ന ചേപ്പാട് തിരുമേനിയിൽ നിന്നും വൈദിക പട്ടം സ്വീകരിച്ചിരുന്നവർ ആയിരുന്നു. എന്നാൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് ഒരു കല്പന പുറപ്പെടുവിച്ചു. ചേപ്പാട് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായ്ക്ക് കൈവയ്പ്പ് കിട്ടിയിട്ടില്ലെന്നും അദ്ദേഹത്തിൽ നിന്നും പട്ടം സ്വീകരിച്ചവർ വീണ്ടും പട്ടമേൽക്കണമെന്നും ആയിരുന്നു. കല്പനയുടെ ഉള്ളടക്കം. മാമ്മോദീസ, മൂറോൻ, പട്ടത്ത്വം എന്നിവ ആവർത്തിക്കപ്പെടാൻ പാടില്ലാത്ത കൂദാശകൾ ആണെന്നും, ചേപ്പാട് തിരുമേനിയ്ക്ക് യാതൊരു കുറവുകളും ഇല്ല എന്ന ഉറച്ച നിലപാടിലും ആയിരുന്നു. വാളനടിയിൽ യാക്കോബ് കത്തനാർ. പക്ഷേ പിറവം പള്ളിയിലെ മറ്റ് രണ്ട് വൈദീകരും നവീകരണ പക്ഷക്കാരുടെ കൂടെ ചേർന്ന് യാക്കോബ് കത്തനാർക്കെതിരെ പ്രവർത്തിക്കുവാൻ തുടങ്ങി. ഈ സാഹചര്യത്തിൽ അദ്ദേഹത്തിന് പിറവം പള്ളിയിൽ തുടർന്ന് ആരാധന നടത്തുന്നതിന് പല പ്രയാസങ്ങളും നേരിടേണ്ടി വന്നു. അങ്ങനെയാണ് തന്റെ സ്വന്തം ഗ്രാമമായ ഓണക്കൂറിൽ ഒരു ദേവാലയം പണിയുക എന്ന ആഗ്രഹം അദ്ദേഹത്തിനുണ്ടാവുന്നത്. ഓണക്കൂറിലെ സഭാവിശ്വാസികളോട് യാക്കോബ് കത്തനാർ ഈ ആഗ്രഹം അറിയിക്കുകയും, അവരെല്ലാവരും സന്തോഷപൂർവ്വം അച്ചന്റെ ആഗ്രഹത്തോടൊപ്പം നിലകൊള്ളുകയും ചെയ്തു. തുടർന്ന് എല്ലാവരും ചേർന്ന് വാളനടിയിൽ പുരയിടത്തിൽ ഓലമേഞ്ഞ ഒരു ഷെഡ് നിർമ്മിക്കുകയും ചെയ്തു. അതിനടുത്ത ഞായറാഴ്ച പിറവം പള്ളിയിൽ വിശുദ്ധ കുർബ്ബാന അർപ്പിച്ചതിനുശേഷം, വന്ദ്യ യാക്കോബ് കത്തനാർ പിറവം പള്ളിയുടെ മദ്ബഹയിൽ നിന്നും പുരാതനമായ ഒരു മരക്കുരിശ് എടുത്ത് കേത്താനശീലയിൽ പൊതിഞ്ഞ് പിറവം പള്ളിയിൽ നിന്നും പടിയിറങ്ങി. തന്റെ പൂർവ്വികർ കൂടി ചേർന്ന് സ്ഥാപിക്കപ്പെടുകയും, ആരാധന നടത്തിവരികയും ചെയ്തിരുന്ന പിറവം പള്ളിയിൽ നിന്നും വിട്ട് പോരുന്നത്, അച്ചനെ

സംബന്ധിച്ചിടത്തോളം വളരെ ദുഃഖകരമായിരുന്നു. എന്നാൽ സഭയോടും തന്റെ വിശ്വാസത്തോടും ഉള്ള അചഞ്ചലമായ കൂറ് ഈ കടുത്ത തീരുമാനത്തിലേക്ക് യാക്കോബ് കത്തനാരെ നയിക്കുകയായിരുന്നു. പിറവം പള്ളിയിൽ എത്തിയിരുന്ന ഓണക്കൂറിൽ നിന്നുള്ള കുറച്ച് വിശ്വാസികൾക്ക് ഒപ്പം മരക്കുരിശുമായി അച്ചൻ ഓണക്കൂറിലേക്ക് യാത്ര തിരിച്ചു. അച്ചനെ സ്വീകരിക്കുന്നതിനായി ജാതിമതഭേദമന്യേ ഓണക്കൂർ നിവാസികൾ ഭക്ത്യാദരപൂർവ്വം ഓണക്കൂറിന്റെ പടിഞ്ഞാറേ അതിർത്തിയിൽ എത്തിച്ചേർന്നിരുന്നു. അന്നത്തെ മലങ്കരമെത്രാപ്പോലീത്തയും അവിടെ സന്നിഹിതരായിരുന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ കത്തിച്ച് പിടിച്ച മെഴുക് തിരികളുമായി യാക്കോബ് കത്തനാരെ സ്വീകരിച്ച്, വാളനടിയിൽ പുരയിടത്തിൽ നിർമ്മിച്ചിരുന്ന ഷെഡിലേക്ക് ആനയിച്ചു. അവിടെ പ്രത്യേകം തയ്യാറാക്കിയിരുന്ന അലങ്കരിച്ച പീഠത്തിൽ അഭിവന്ദ്യ തിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിലും, യാക്കോബ് കത്തനാരുടേയും, പാലപ്പിള്ളിൽ അബ്രാഹാം കത്തനാരുടേയും സഹകാർമ്മികത്വത്തിലും, അവിടെ തടിച്ച് കൂടിയിരുന്ന വിശ്വാസിസമൂഹത്തെ സാക്ഷിയാക്കി ആ മരക്കുരിശ് സ്ഥാപിച്ചു. വാളനടിയിൽ യാക്കോബ് കത്തനാരുടെ ആഗ്രഹപ്രകാരം പരിശുദ്ധ ദൈവമാതാവിന്റെ നാമധേയത്തിലുള്ള ഇടവകപള്ളിയായി പുലിക്കോട്ടിൽ തിരുമേനി പ്രഖ്യാപിക്കുകയും ചെയ്തു. ഇത് കൊല്ലവർഷം 1042 (എ.ഡി. 1866) ഇടവമാസം 21-ാം തീയതി ആയിരുന്നു. അതിനടുത്ത ഞായറാഴ്ച യാക്കോബ് കത്തനാർ കന്യകമറിയാമിന്റെ നാമത്തിലുള്ള ഓണക്കൂർ പള്ളിയിൽ കുർബ്ബാന അർപ്പിക്കുകയും അന്നേ ദിവസം പെരുന്നാളായി ആഘോഷിക്കുകയും ചെയ്തു.

2002 ഒക്ടോബർ മാസം 6-ാം തീയതി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ ഓണക്കൂർ പള്ളിയെ വലിയപള്ളി ആയി പ്രഖ്യാപിച്ചു.

വിശ്വാസ സംരക്ഷകനും, സമാധാനകാംഷിയുമായിരുന്നു വാളനടിയിൽ യാക്കോബ് കത്തനാർ. മലങ്കരസഭയിൽ വൈദേശീക മേൽക്കോയ്മ അംഗീകരിച്ച് കൊടുക്കാതെ വടക്കൻ പ്രദേശങ്ങളിൽ നവീകരണ പ്രസ്ഥാനക്കാരെ ചെറുത്ത് നിൽക്കുവാൻ അദ്ദേഹം കഠിന പ്രയത്നം ചെയ്തു. ത്യാഗനിർഭരമായിരുന്നു ആ ജീവിതം. ബ്രട്ടീഷ് മേൽക്കോയ്മയ്ക്കെതിരെയും, സ്തുതി ചെയ്യപ്പെട്ട വിശ്വാസം കാത്തുസൂക്ഷിക്കുവാനും വേണ്ടി സഭാവിശ്വാസികളും അഭിമാനികളുമായ ഒരു സമൂഹം നടത്തിയ ധീരോദാത്തമായ പ്രവർത്തനങ്ങളുടെ ഫലമായിട്ടാണ് ഓണക്കൂറിൽ പള്ളി സ്ഥാപിക്കപ്പെട്ടത്. ആ പാരമ്പര്യം ഇന്നും കാത്ത് സൂക്ഷിക്കപ്പെടുന്നു എന്നതിൽ നമുക്കും അഭിമാനിക്കാം.

പ്രശാന്തസുന്ദരമായ ഒരു ഗ്രാമം ആയിരുന്നു അന്നും ഓണക്കൂർ. പള്ളിയുടെ തൊട്ട് ചേർന്ന് വരെ നെൽകൃഷി ചെയ്ത് വരുന്ന പാടങ്ങൾ ആയിരുന്നു 1980 - കൾ വരെ. ഇടവകയിലേക്ക് കൂടുതൽ ആളുകളെ ആകർഷിക്കുന്നതിനായി യാക്കോബ് കത്തനാർ നിരന്തരം പ്രവർത്തിച്ച് പോന്നു. സായാഹ്ന സ്വച്ഛതയിൽ തനിക്ക് പ്രിയപ്പെട്ട വിശ്വാസികളെ പള്ളി അങ്കണത്തിൽ വിളിച്ചു ചേർത്ത്, അവരെ സഭാവിശ്വാസവും, ആരാധനാക്രമവും പഠിപ്പിക്കുകയും ചെയ്തു. അവരിൽ ചിലരെ പള്ളിയിലെ ശുശ്രൂഷകരായി നിയമിക്കുകയും ചെയ്തു. ഇടവകജനങ്ങളുടെ ആത്മീക ഉന്നമനത്തിനായി അശ്രാന്തപരിശ്രമം നടത്തുകയും ചെയ്തിരുന്നു. ഇടവകക്കാരുടെ മാത്രമല്ല, ഈ പ്രദേശത്തെ എല്ലാ വിഭാഗംജനങ്ങളുടേയും ഏതൊരു പ്രശ്നങ്ങളിലും അദ്ദേഹം നീതിപൂർവ്വം ഇടപെടുകയും, ജനങ്ങൾ അതംഗീകരിക്കുകയും ചെയ്തിരുന്നു. നല്ലധനസ്ഥിതിയിലായിരുന്ന വാളനടിയിൽ യാക്കോബ് കത്തനാരുടെ കാരുണ്യ പ്രവർത്തനങ്ങളെക്കുറിച്ച് പല കേട്ടറിവുകളും ഉണ്ട്. യാക്കോബ് കത്തനാരുടെ ജ്യേഷ്ഠന്റെ മകന്റെ മകനാണ് വല്യച്ചൻ എന്ന പേരിൽ അറിയപ്പെട്ടിരുന്ന വാളനടിയിൽ സ്കറിയാ കത്തനാർ. വാളനടിയിൽ സ്കറിയ കത്തനാർ ആയിരുന്നു എ.ഡി. 1886 - ൽ ഓലമേഞ്ഞ പള്ളി പുതുക്കി ഓട് മേഞ്ഞ് നവീകരിച്ചത്. പിന്നീട് 1986 - ൽ ഇപ്പോൾ നാം കാണുന്ന പള്ളിയുടെ നിർമ്മാണ പ്രവർത്തനങ്ങൾ അന്ന് വികാരിയായിരുന്ന വന്ദ്യ മാത്യൂസ് കരിവാളത്ത് അച്ചന്റെ നേതൃത്വത്തിൽ ആരംഭിക്കുന്നത്. വാളനടിയിൽ സ്കറിയ കത്തനാർ ആയിരുന്നു സൺഡേ സ്കൂൾ പ്രവർത്തനം ഇടവകയിൽ തുടങ്ങി വച്ചതും അതുപോലെ ഓണക്കൂർ ഗവൺമെന്റ് സ്കൂൾ സ്ഥാപിച്ചതും. സ്കറിയ കത്തനാരുടെ ആറ് മക്കളിൽ മൂന്നാമത്തെ പുത്രനാണ് പിൽക്കാലത്ത് 'കൊച്ചച്ചൻ' എന്ന് വിളിക്കപ്പെട്ടിരുന്ന വാളനടിയിൽ തോമസ് കത്തനാർ. സഭയിലെ പ്രഗൽഭനായ ഒരു വൈദികനായിരുന്നു വാളനടിയിൽ തോമസ് കത്തനാർ. വാളനടിയിൽ സ്കറിയ കത്തനാരുടെ മകൻ റ്റി.എസ്. പൗലോസിന്റെ മകനാണ് ഇപ്പോൾ അമേരിക്കൻ ഭദ്രാസനത്തിന് കീഴിൽ പ്രവർത്തിച്ച് വരുന്ന വന്ദ്യ ജോർജ്ജ് പൗലോസ് കോർ എപ്പിസ്കോപ്പ. റ്റി.എസ്. പൗലോസ് വാളനടിയിൽ ആണ് 1978 - ൽ ഓണക്കൂർ വലിയ പള്ളി മലങ്കരസഭയ്ക്ക് എഴുതി നൽകിയത്.

വാളനടിയിൽ യാക്കോബ് കത്തനാർ അവിവാഹിതനായിരുന്നു. സന്ന്യാസതുല്യമായ ജീവിതം ആണ് ആ പുണ്യപുരുഷൻ നയിച്ചിരുന്നത്. അദ്ദേഹം ഉപയോഗിച്ചിരുന്ന പല വസ്തുവകകളും വാളനടിയിൽ കുടുംബത്തിൽ സൂക്ഷിക്കപ്പെട്ടിട്ടുണ്ട്. യാക്കോബ് കത്തനാർ ആരാധനയ്ക്കായി ഉപയോഗിച്ചിരുന്ന വസ്ത്രങ്ങൾ സൂക്ഷിച്ചിരുന്ന ഒറ്റത്തടിയിൽ

തീർത്ത, മുകൾഭാഗം വൃത്താകൃതിയിലുള്ള സവിശേഷമായ ഒരു പെട്ടി ഇന്നും സൂക്ഷിക്കപ്പെട്ടിട്ടുണ്ട്. സഭാവിശ്വാസത്തെയും പാരമ്പര്യത്തെയും മുറുകെപിടിച്ച് വിശ്വാസവിരുദ്ധ പ്രവർത്തനങ്ങളെ നിരന്തരം ചെറുത്ത് നിന്ന വാളനടിയിൽ യാക്കോബ് കത്തനാർ എന്ന ത്യാഗിവര്യനോട്, ഓണക്കൂർ ദേശവാസികൾ മാത്രമല്ല സഭയും കടപ്പെട്ടിരിക്കുന്നു.

കൊല്ലവർഷം 1074, മേടം 1-ാം തീയതി (എ.ഡി. 1899, ഏപ്രിൽ 14) അദ്ദേഹം ദിവംഗതനായി. ഓണക്കൂർപള്ളിയുടെ തെക്ക്ഭാഗത്തെ കല്ലറമുറിയിൽ ഭൗതിക ശരീരം അടക്കം ചെയ്യപ്പെട്ടു.

**"ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോ-**
**രാചാര്യന്മാർക്കേകുക പുണ്യം നാഥാ സ്തോത്രം"**

വന്ദ്യപിതാവിനോടുള്ള ആദരസൂചകമായി പള്ളിയുടെ വടക്ക്ഭാഗത്ത് പുതുക്കിപണിത പാരീഷ്ഹാളിന്, അദ്ദേഹത്തിന്റെ നൂറാം ചരമവാർഷികത്തോടനുബന്ധിച്ച് **'യാക്കോബ് കത്തനാർ മെമ്മോറിയൽ പാരീഷ്ഹാൾ'** എന്ന് നാമകരണം ചെയ്യുകയും ചെയ്തു.

**"നന്മ ചെയ്ക; എന്നാൽ അവനോട്**
**പുകഴ്ച ലഭിക്കും. നിന്റെ നന്മക്കായിട്ടല്ലോ**
**അവൻ ദൈവശുശ്രൂഷക്കാരനായിരിക്കുന്നത്"**
**-റോമർ 13:4**

## നാളിതുവരെ നമ്മെ നയിച്ച പിതാക്കന്മാർ

1. ഫാ. യാക്കോബ് വാളനടിയിൽ
2. ഫാ. സ്കറിയ വാളനടിയിൽ
3. ഫാ. ഗീവർഗീസ് നടുവിലേടത്ത് (സീനിയർ)
4. ഫാ. പൗലോസ് വടയാടിയിൽ
5. ഫാ. ഗീവർഗീസ് നടുവിലേടത്ത് (ജൂനിയർ)
6. ഫാ. കുര്യാക്കോസ് വട്ടയ്ക്കാട്ടിൽ
7. ഫാ. തോമസ് വട്ടുതോട്ടം
8. ഫാ. തോമസ് വാളനടിയിൽ
9. ഫാ. കുര്യാക്കോസ് നടുപ്പിള്ളിൽ
10. ഫാ. ഗീവർഗീസ് നടുപ്പിള്ളിൽ
11. ഫാ. തോമസ് എരുമപ്പെട്ടിയിൽ
12. ഫാ. സ്കറിയ വട്ടക്കാട്ടിൽ
13. ഫാ. ജോൺ ചിറക്കടക്കുന്നേൽ
14. ഫാ. കെ.പി. മാത്യൂസ് കരിവാളത്ത്
15. ഫാ. കുര്യാക്കോസ് ചവരംപ്ലാക്കിൽ
16. ഫാ. പീറ്റർ എറുമ്പേത്ത്
17. ഫാ. ജോർജ്ജ് എബ്രാഹം ഐനാട്ട്
18. ഫാ. എം.വി. ഔസേപ്പ് ഞാറക്കാട്ടിൽ
19. ഫാ. ജോൺ തളിയച്ചിറ കോർ എപ്പിസ്കോപ്പ
20. ഫാ. ജോസഫ് കളപ്പുരയ്ക്കൽ
21. ഫാ. ജേക്കബ് കുര്യൻ ചെമ്മനം
22. ഫാ. എ.എം. മത്തായി ഐലാപുരത്ത് കോർ എപ്പിസ്കോപ്പ
23. ഫാ. റ്റി.പി. ഏലിയാസ് ഐനാട്ട്
24. ഫാ. റ്റി.ഐ. ജേക്കബ് തേക്കുങ്കൽ
25. ഫാ. എ.കെ. വർഗീസ് ആര്യപ്പിള്ളിൽ
26. ഫാ. ബാബു വർഗീസ് മടക്കാലിൽ
27. ഫാ. പി.എം. കുര്യാക്കോസ് (ഫാ. ആലിച്ചൻ)
28. ഫാ. ജോസ് തോമസ് പൂവത്തുങ്കൽ
29. ഫാ. എബ്രാഹം ജെ. ജോൺ കൊച്ചാലംകോട്ട്
30. ഫാ. ലൂക്കോസ് തങ്കച്ചൻ കുന്നുവിളയിൽ
31. ഫാ. ജസ്റ്റിൻ തോമസ് പൂവത്തുങ്കൽ

**തയ്യാറാക്കിയവർ**

| | | |
|---|---|---|
| കെ.കെ. കുര്യാക്കോസ് കട്ടയ്ക്കകത്ത് | സി.പി. ഷാജി ചാലിക്കര | ലിന്റോ പോൾ കിഴക്കനേത്ത് |



റവ.ഫാ. സക്കറിയ റ്റി.
വാളനടിയിൽ



റവ.ഫാ. റ്റി.എസ്. തോമസ്
വാളനടിയിൽ



റവ.ഫാ. കെ.പി. മാത്യൂസ്
കരിവാളത്ത്



റവ.ഫാ. ഇ.ഐ. തോമസ്
എരുമപ്പെട്ടിയിൽ

**Published by : Managing Committee 2024-25**
Printed by : Mudra Piravom # 8075754846